**മധുരമായ കുട്ടികളേ – ഈ പാഠശാലയിലേക്ക് വരുന്നതിലൂടെ നിങ്ങൾക്ക് പ്രത്യക്ഷഫലത്തിന്റെ അനുഭൂതിയുണ്ടാവും. ബാബ നൽകുന്ന ഓരോരോ ജ്ഞാനരത്നങ്ങളും ലക്ഷക്കണക്കിന്റെ സമ്പത്താണ്.**

ചോദ്യം – ബാബ വർദ്ധിപ്പിക്കുന്ന ലഹരി എന്തുകൊണ്ടാണ് ഇടയ്ക്കെ കുറയുന്നത്? സദാ ലഹരി വർദ്ധിക്കുന്നതിനുള്ള യുക്തി എന്താണ്?
ഉത്തരം – ലഹരി കുറയുന്നത് അപ്പോഴാണ് എപ്പോഴാണോ പുറമേ പോയി കുടുംബത്തിലുള്ളവരുടെ മുഖത്തെ കാണുന്നത്. നഷ്ടോമോഹയായി മാറുന്നില്ല. ലഹരി സദാ വർദ്ധിക്കുന്നതിനായി ബാബയുമായി ആത്മീയ സംഭാഷണം ചെയ്യാൻ പഠിക്കൂ. ബാബാ ഞങ്ങൾ അങ്ങയുടേതായിരുന്നു, താങ്കൾ ഞങ്ങളെ സ്വർഗ്ഗത്തിലേക്ക് അയച്ചിരുന്നു, ഞങ്ങൾ 21 ജന്മത്തേക്ക് സുഖം അനുഭവിച്ചു പിന്നീട് ദുഖിയായിത്തീർന്നു. ഇപ്പോൾ നമ്മൾ വീണ്ടും സുഖത്തിന്റെ സമ്പത്ത് നേടുന്നതിനായി വന്നിരിക്കുകയാണ്. നഷ്ടോമോഹയായിത്തീരുകയാണെങ്കിൽ ലഹരി വർദ്ധിക്കും.

ഗീതം – മരിക്കുന്നതും അങ്ങയുടെ മടിത്തട്ടിൽ.......

ഓംശാന്തി. ഇത് ആരുടെ വാക്കുകളാണ് കേൾക്കുന്നത്? ഗോപഗോപികമാരുടെ. പരമപിതാവായ പരമാത്മാവ് ശിവബാബയെക്കുറിച്ച്. തീർച്ചയായും പേര് വേണമല്ലോ. പറയുന്നു – ബാബാ താങ്കളുടെ കഴുത്തിലെ മാലയായിത്തീരുന്നതിനുവേണ്ടി ജീവിച്ചിരിക്കെ ഞങ്ങൾ അങ്ങയുടേതായിത്തീരുന്നു. താങ്കളെത്തന്നെ ഓർമ്മിക്കുന്നതിലൂടെ ഞങ്ങൾ താങ്കളുടെ കഴുത്തിലെ മാലയായിത്തീരുന്നു. രുദ്രമാല പ്രശസ്തമാണ്. ബാബ മനസ്സിലാക്കിത്തരുന്നു എല്ലാ ആത്മാക്കളും രുദ്രമാലയിലെ മുത്തുകളാണ്. ഇത് ആത്മീയ വൃക്ഷമാണ്. അത് മനുഷ്യസൃഷ്ടിയാകുന്ന വൃക്ഷമാണ്, ഇത് ആത്മാക്കളുടെ വൃക്ഷമാണ്. വൃക്ഷത്തിൽ ഓരോ സെക്ഷനുകളുണ്ട് (ഭാഗങ്ങളുണ്ട്). ദേവതകളുടെ സെക്ഷൻ, ഇസ്ലാമികളുടെ സെക്ഷൻ, ബുദ്ധമതത്തിലുള്ളവരുടെ സെക്ഷൻ. ഈ കാര്യങ്ങളൊന്നും മറ്റാർക്കും തന്നെ മനസ്സിലാക്കാൻ സാധിക്കില്ല. ഗീതയുടെ ഭഗവാൻ തന്നെയാണ് കേൾപ്പിക്കുന്നത്. അവർ ജനന–മരണ രഹിതനാണ്. മറ്റുള്ളവരെ അജന്മാവെന്നു പറയുകയില്ല. കേവലം ജനന–മരണത്തിലേക്ക് വരുന്നില്ല. ബാബയ്ക്ക് സ്ഥൂലമോ സൂക്ഷ്മമോ ആയ ശരീരമില്ല. ക്ഷേത്രത്തിലാണെങ്കിലും ശിവലിംഗത്തെയാണ് പൂജിക്കുന്നത്, അവരെത്തന്നെയാണ് പരമാത്മാവെന്നു പറയുന്നത്. ദേവതകളുടെ മുന്നിൽ പോയി മഹിമ പാടുന്നു. ഒരിക്കലും ബ്രഹ്മാ പരമാത്മാവായെ നമ എന്നു പറയില്ല. ശിവനെത്തന്നെയാണ് എപ്പോഴും പരമാത്മാവ് എന്നു പറയുന്നത്. ശിവപരമാത്മാവ് എന്നാണ് പറയുന്നത്. അവർ മൂലവതനത്തിലാണ്, പിന്നീട് സൂക്ഷ്മവതനം, ഇത് സ്ഥൂലവതനമാണ്.

ഇപ്പോൾ നിങ്ങൾ കുട്ടികൾക്ക് അറിയാം പരമാത്മാവ് സർവ്വ വ്യാപിയാണെന്നുള്ള ജ്ഞാനം ഇവിടെയില്ല. ഇവരിലും പരമാത്മാവുണ്ട് എങ്കിൽ ഇവരെ പരമാത്മായെ നമ എന്നു പറയണമല്ലോ. ശരീരത്തിലിരുന്നുകൊണ്ടും പരമാത്മാവായേ നമ എന്നു പറയുന്നില്ലല്ലോ. വാസ്തവത്തിൽ അക്ഷരം തന്നെ മഹാത്മാവ് പാപാത്മാവ് പുണ്യാത്മാവ് എന്നൊക്കെയാണ്. മഹാൻ പരമാത്മാവ് എന്നു പറയുകയില്ല. പുണ്യ പരമാത്മാവ് പാപ പരമാത്മാവ് എന്ന അക്ഷരമൊന്നുമില്ല. ഇതെല്ലാം തന്നെ മനസ്സിലാക്കേണ്ടതായ കാര്യങ്ങളല്ലേ. കേവലം നിങ്ങൾ കുട്ടികൾക്കു മാത്രമേ അറിയുകയുള്ളൂ ഈ പാഠശാലയിലേക്കു വരുന്നതിലൂടെ പ്രത്യക്ഷഫലം നൽകുന്ന പ്രാപ്തിയുണ്ടാവുമെന്ന്. ഈ പഠിപ്പിലൂടെ നിങ്ങൾ ഭാവിയിലെ ദേവീദേവതയായിത്തീരുന്നു, ഇങ്ങനെയൊന്നും മറ്റാർക്കും തന്നെ പറയാൻ സാധിക്കുകയില്ല. നിങ്ങളാണ് മനുഷ്യനിൽ നിന്നും ദേവതയായിത്തീരുന്നത്. ദേവതകളിൽ പ്രശസ്തമാണ് ലക്ഷ്മി–നാരായണന്മാർ അതുകൊണ്ടാണ് സത്യനാരായണന്റെ കഥ പ്രശസ്തം. നാരായണനോടൊപ്പം തന്നെ ലക്ഷ്മിയും തീർച്ചയായും ഉണ്ടാവും. സത്യരാമന്റെ കഥ എന്നു പറയുകയില്ല, സത്യനാരായണന്റെ കഥ എന്നാണ് പറയുന്നത്. ശരി അതിലൂടെ എന്തായിത്തീരുന്നു, നരനിൽ നിന്നും നാരായണനായിത്തീരുന്നു. വക്കീലിലൂടെ വക്കീലിന്റെ കഥ കേട്ട് വക്കീലായിത്തീരുന്നു. ഇവിടെ നിങ്ങൾ വന്നിരിക്കുന്നതു തന്നെ 21 ജന്മത്തേക്കുള്ള പ്രാപ്തിക്കു വേണ്ടിയാണ്. സംഗമയുഗത്തിൽ മാത്രമാണ് ഭാവിയിലെ 21 ജന്മത്തേക്കുള്ള പ്രാപ്തി ഉണ്ടാകുന്നത്. നിങ്ങൾക്കറിയാം നമ്മൾ വന്നിരിക്കുന്നത് ബാബയിൽ നിന്നും സത്യയുഗീ രാജധാനിയുടെ സമ്പത്ത് നേടാനാണ്. പക്ഷേ ആദ്യം ഈ പക്കാ നിശ്ചയം വേണം ശിവബാബ നമ്മുടെ അച്ഛനാണെന്ന്. ഈ ബ്രഹ്മാവിന്റെയും അച്ഛനാണ്. അപ്പോൾ ബി.കെ കളുടെ മുത്തശ്ശനായി. ഈ അച്ഛൻ പറയുന്നു ഇത് എന്റെ സമ്പത്ത

ല്ല, മുത്തശ്ശന്റെ സമ്പത്താണ് നിങ്ങൾക്ക് ലഭിക്കുന്നത്. ശിവബാബയിൽ ജ്ഞാനരത്നങ്ങളുടെ ധനമുണ്ട്. ഓരോരോ രത്നങ്ങളും ലക്ഷക്കണക്കിന്റെ സമ്പത്താണ്. ഇതിന്റെ വില ഇത്രയ്ക്കും ഉയർന്നതാണ് 21 ജന്മത്തേക്കുള്ള രാജ്യഭാഗ്യം ആരുടെയും സ്വപ്നത്തിൽ പോലും ഉണ്ടാവുകയില്ല. ലക്ഷ്മി-നാരായണന്റെ പൂജയെല്ലാം തന്നെ ചെയ്തു വന്നെങ്കിലും, ആർക്കും ഇത് അറിയുന്നില്ല ഇവർക്ക് ഈ പദവി എങ്ങനെ ലഭിച്ചു എന്ന്? സത്യയുഗത്തിന്റെ ആയുസ്സ് ലക്ഷക്കണക്കിനു വർഷങ്ങളാണെന്നു പറഞ്ഞു അതുകൊണ്ട് ഒന്നും തന്നെ മനസ്സിലായില്ല. ഇപ്പോൾ നിങ്ങൾക്ക് അറിയാം അവർ രാജ്യം ഭരിച്ച് 5000 വർഷങ്ങൾ കഴിഞ്ഞു എന്ന്. പിന്നീട് ഒന്നാമത്തെ കുലത്തിൽ നിന്നും കഥ ആരംഭിക്കും. പണ്ടു പണ്ട്..... ഈ ഭാരതത്തിൽ തന്നെയായിരുന്നു ലക്ഷ്മി-നാരായണന്റെ രാജ്യമുണ്ടായിരുന്നത്. ഭാരതത്തിനെത്തന്നെയാണ് സ്വർഗ്ഗം എന്നു പറയുക. പക്ഷേ ഇത് ആരുടെയും ബുദ്ധിയിലില്ല. ഇപ്പോൾ നിങ്ങൾ കുട്ടികൾക്ക് അറിയാം കല്പത്തിന്റെ ആയുസ്സ് 5000 വർഷങ്ങളാണെന്ന്. ഈ ശാസ്ത്രങ്ങളിൽ എഴുതപ്പെട്ടതെല്ലാം തന്നെ ഡ്രാമയിൽ അടങ്ങിയിട്ടുള്ളതാണ്.  ഇതെല്ലാംതന്നെ കേട്ടതിലൂടെ ഒരു പരിണാമവും ഉണ്ടായില്ല. എത്ര ആഘോഷങ്ങളാണ് ചെയ്യുന്നത്, ജഗദംബ ഒന്നേയുള്ളൂ പക്ഷേ അവരുടെ തന്നെ എത്ര മൂർത്തികളാണ് ഉണ്ടാക്കിയിട്ടുള്ളത്. അപ്പോൾ ജഗദംബ സരസ്വതി ബ്രഹ്മാവിന്റെ പുത്രിയാണ്. ബാക്കി 8-10 ഭുജങ്ങൾ ഒന്നും തന്നെയില്ല. ബാബ പറയുന്നു ഇതെല്ലാം തന്നെ ഭക്തി മാർഗ്ഗത്തിലെ സാമഗ്രികളാണ്. ജ്ഞാനമാർഗ്ഗത്തിൽ ഇതൊന്നും തന്നെയില്ല, മിണ്ടാതെയിരിക്കുക. ബാബയെ ഓർമ്മിക്കുക. ധാരാളം കുട്ടികളുണ്ട് എന്നെ കണ്ടിട്ടുപോലുമില്ലാത്തവർ. ഇങ്ങനെ എഴുതാറുണ്ട് ബാബാ താങ്കൾ ഞങ്ങളെ തിരിച്ചറിഞ്ഞിട്ടില്ല പക്ഷേ ഞങ്ങൾക്ക് നല്ല രീതിയിൽ അറിയാം. താങ്കൾ അതേ ബാബയാണ്. ഞങ്ങൾ താങ്കളിൽ നിന്നും സമ്പത്ത് നേടുക തന്നെ ചെയ്യും. വീട്ടിലിരുന്നുകൊണ്ടു തന്നെ ധാരാളം പേർക്ക് സാക്ഷാത്കാരം ലഭിക്കുന്നു. സാക്ഷാത്കാരം ഉണ്ടാകുന്നില്ലെങ്കിലും എഴുതിക്കൊണ്ടിരിക്കുന്നുണ്ട്. സ്നേഹത്തിൽ ലയിച്ചാണ് ഓർമ്മിക്കുന്നത്. ബാബയാണ് സദ്ഗതിദാതാവ്, അവരെ എത്രത്തോളം സ്നേഹിക്കണം. കുട്ടികൾ മാതാപിതാക്കന്മാരുടെ മാറോടണഞ്ഞിരിക്കും, കാരണം മാതാപിതാക്കൾ കുട്ടികൾക്ക് സുഖം നൽകുന്നു. പക്ഷേ ഇന്നത്തെ കാലത്തെ മാതാപിതാക്കൾ സുഖമല്ല നൽകുന്നത് വീണ്ടും ദുർവികാരങ്ങളിൽ അകപ്പെടുത്തുന്നു. ബാബ പറയുന്നു - കഴിഞ്ഞതു കഴിഞ്ഞു. ഇപ്പോൾ നിങ്ങൾക്ക് പഠിപ്പ് ലഭിക്കുന്നു - കുട്ടികളേ, കാമവികാരത്തിന്റെ കാര്യങ്ങൾ ഉപേക്ഷിച്ച് പവിത്രമായിത്തീരൂ, കാരണം ഇപ്പോൾ നിങ്ങൾക്ക് കൃഷ്ണപുരിയിലേക്കു പോകണം. കൃഷ്ണന്റെ രാജ്യം സത്യയുഗത്തിലാണ്. മനുഷ്യർ കൃഷ്ണനെ ദ്വാപരയുഗത്തിൽ കാണിച്ചു. ഒരിക്കലും സത്യയുഗത്തെ രാജകുമാരൻ ദ്വാപരയുഗത്തിൽ വന്ന് ഗീത കേൾപ്പിക്കില്ലല്ലോ. അവർക്ക് ശ്രീനാരായണനായി സത്യയുഗത്തിൽ രാജ്യം ഭരിക്കണം.

ഭഗവാനുവാച ഈ സമയത്ത് എല്ലാ മനുഷ്യരും ആസുരീയ സ്വഭാവത്തിലുള്ളവരാണ്. അവരെ ദൈവീക സ്വഭാവത്തിലുള്ളവരാക്കാനാണ് ഗീതയുടെ ഭഗവാൻ വരുന്നത്. പക്ഷേ അച്ഛന്റെ പേരിനു പകരം മകന്റെ പേരിട്ടു. ആ കുട്ടിയെ പിന്നീട് ദ്വാപരയുഗത്തിലേക്കും കൊണ്ടു വന്നു. ഇത് വളരെ വലിയ തെറ്റാണ്. അങ്ങനെയാണെങ്കിൽ യാദവരെയും പാണ്ഡവരെയും തെളിയിക്കാൻ സാധിക്കില്ല. അപ്പോൾ ബാബ പറയുന്നു - കുട്ടികളേ നിങ്ങൾ ഉയർന്ന ദൈവീക കുലത്തിലേതായിരുന്നു. പിന്നെ എന്തുകൊണ്ട് നിങ്ങളുടെ അവസ്ഥ ഇങ്ങനെയായിത്തീർന്നു? ഇപ്പോൾ വീണ്ടും നിങ്ങളെ ദേവതയാക്കി മാറ്റുന്നു. മനുഷ്യന് ഒരിക്കലും മറ്റുള്ള മനുഷ്യരെ സ്വർഗ്ഗത്തിലെ ദേവതയാക്കി മാറ്റാൻ സാധിക്കില്ല. മനുഷ്യന് ഒരിക്കലും സ്വർഗ്ഗത്തിന്റെ സ്ഥാപന നിർവ്വഹിക്കാൻ സാധിക്കില്ല. ആത്മാവിനെ പരമാത്മാവാണെന്നു പറയുന്നത് എത്ര വലിയ തെറ്റാണ്. സന്യാസിമാർക്കും മനുഷ്യനെ ദേവനാക്കി മാറ്റാൻ സാധിക്കില്ല. ഇത് ബാബയുടെ മാത്രം ജോലിയാണ്. ആര്യ സമാജക്കാർ ആര്യസമാജികളാക്കി മാറ്റുന്നു. ക്രിസ്ത്യാനികൾ ക്രിസ്ത്യാനികളാക്കി മാറ്റുന്നു. അങ്ങനെ ആരുടെ അടുത്തേക്കാണോ നിങ്ങൾ പോകുന്നത് അവർ അതുപോലെയാക്കി മാറ്റുന്നു. ദേവതാധർമ്മം സത്യയുഗത്തിലാണ്. അപ്പോൾ ബാബയ്ക്ക് സംഗമത്തിൽ വരേണ്ടതായുണ്ട്. ഇത് മഹാഭാരതയുദ്ധമാണ്, ഈ യുദ്ധത്തിലൂടെ മാത്രമേ നിങ്ങളുടെ വിജയം ഉണ്ടാവുകയുള്ളൂ. വിനാശത്തിനുശേഷം പിന്നീട് ജയഘോഷം ഉണ്ടാവും. ഇന്ന് ആരെങ്കിലും സിംഹാസനത്തിൽ ഇരിക്കുകയാണെങ്കിൽ അവരെ താഴേക്കിറക്കാൻ ഒട്ടും വൈകിക്കില്ല. എന്താ ഇതിനെ സ്വർഗ്ഗം എന്നു പറയുമോ? ഇതാണ് പൂർണ്ണ നരകം. ഇതിനെ സ്വർഗ്ഗമെന്നു പറയുന്നത് തെറ്റാണ്. മനുഷ്യർ എത്ര ദുഃഖികളാണ്. ഇന്നാരെങ്കിലും ജനിക്കുകയാണെങ്കിൽ സന്തോഷമാണ് സുഖമാണ്, പക്ഷേ ആരെങ്കിലും മരിക്കുകയാണെങ്കിൽ ദുഃഖവുമാണ്. ഇവിടെ എല്ലാത്തിൽ നിന്നും നഷ്ടോമോഹയായിത്തീരണം. ഇല്ലെങ്കിൽ ഒരിക്കലും ബാബ സേവനത്തിനായി പോകുന്നതിനുവേണ്ടി ഒരിക്കലും പറയുകയില്ല. ബാബ പറയുന്നു ഞാൻ നഷ്ടോമോഹയാണ്. ഏതൊരു വസ്തുവിലും എന്തിനു മോഹം വെക്കാനാണ്. ഞാൻ ഒരിക്കലും ഗൃഹസ്ഥിയല്ല.

നിങ്ങൾ കുട്ടികൾക്ക് അറിയാം ഈ നരകം തീർച്ചയായും അഗ്നിയ്ക്കു ഇരയാവുക തന്നെ വേണം. വിനാ

ശത്തിന് ഒട്ടും താമസമുണ്ടാവില്ല. നിങ്ങൾ എവിടെയെങ്കിലും പോയി പ്രഭാഷണം ചെയ്യുമ്പോൾ മനസ്സിലാക്കി കൊടുക്കണം. വരൂ വന്ന് പരിധിയില്ലാത്ത അച്ഛനിൽ നിന്നുമുള്ള സമ്പത്ത് നേടൂ. പരിധിക്കുള്ളിലുള്ള അച്ഛനിൽ നിന്നും പരിധിക്കുള്ള സമ്പത്ത് ലഭിക്കുന്നു. അത് നിങ്ങൾ 63 ജന്മവും ഈ നരകത്തിൽ നിന്നും എടുത്തു. ഞാൻ 21 ജന്മത്തേക്കു വേണ്ടി നിങ്ങൾക്ക് സ്വർഗ്ഗത്തിലെ സമ്പത്ത് നൽകുന്നതിനായി വന്നിരിക്കുകയാണ്. ഇപ്പോൾ രാവണന്റെ സമ്പത്താണോ നല്ലത് അതോ രാമന്റെയോ? അഥവാ രാവണന്റെയാണ് നല്ലതെങ്കിൽ എന്തുകൊണ്ടാണ് അവരെ കത്തിക്കുന്നത്? ശിവനെ എപ്പോഴെങ്കിലും കത്തിക്കാറുണ്ടോ? കൃഷ്ണനെയും കത്തിക്കുന്നില്ല. ഇവരെല്ലാവരും തന്നെ രാവണന്റെ സമ്പ്രദായത്തിലുള്ളവരാണ്. വികാരത്തിൽ നിന്നും ജനിച്ചവരാണ്. ഇത് വേശ്യാലയമാണ്, വിഷയസാഗരമാണ്. അത് നിർവ്വികാരിയായ ശിവാലയമാണ്, അമൃതസാഗരമാണ്. ക്ഷീരസാഗരത്തിൽ വിഷ്ണുവിനെ കാണിക്കാറുണ്ട്. ഇപ്പോൾ പാലിന്റെ കടലൊന്നും തന്നെയുണ്ടാവില്ല. പശുവിൽ നിന്നാണ് പാൽ ഉണ്ടാകുന്നത്. പറയുന്നുണ്ട് ഈശ്വരൻ സർവ്വവ്യാപിയാണെന്ന്, സ്വയത്തെ ശിവൻ എന്നും പറയുന്നവരുണ്ട് കാരണം അവർ സ്വയം പവിത്രമായിരിക്കുന്നു. മറ്റുള്ളവരോട് ഒരിക്കലും അങ്ങനെ പറയരുത് നിങ്ങളിൽ ഈശ്വരൻ ഉണ്ട്, നിങ്ങളിൽ ഇല്ല എന്നെല്ലാം കാരണം അവർ സ്വയം പതിതമാണ്. ആത്മാവ് പറയുന്നു ഞാൻ ഇപ്പോൾ പരമപിതാവായ പരമാത്മാവിലൂടെ പാവനമാകുന്നു, പിന്നീട് പാവന രാജ്യത്തിലേക്കു പോകുന്നു. നിങ്ങൾ അനേക തവണ സമ്പത്ത് നേടി നഷ്ടപ്പെടുത്തി. ഈ ഡ്രാമയുടെ ചക്രം ബുദ്ധിയിൽ ഇരുത്തണം. ബാബ മനസ്സിലാക്കിത്തരുന്നു നിങ്ങൾ എല്ലാവരും പാർവ്വതിമാരാണ്, ഞാൻ ശിവനാണ്. കഥയിലുള്ളതെല്ലാം തന്നെ ഇവിടുത്തെ കാര്യമാണ്. സൂക്ഷ്മവതനത്തിൽ കഥയൊന്നും ഉണ്ടായിരിക്കുകയില്ല. അമരപുരിയിലെ അധികാരിയാക്കി മാറ്റുന്നതിനായി അമരകഥ നിങ്ങൾക്കാണ് കേൾപ്പിച്ചു തരുന്നത്. അത് അമരലോകമാണ് അവിടെ സുഖം തന്നെ സുഖമാണ്. മൃത്യുലോകത്തിൽ ആദി മദ്ധ്യ അന്ത്യം ദുഃഖം തന്നെയാണ്. എത്ര നല്ല രീതിയിലാണ് മനസ്സിലാക്കിത്തരുന്നത്. ആരാണോ കല്പം മുമ്പ് സമ്പത്ത് നേടിയിട്ടുള്ളത് അവരാണ് ഇപ്പോൾ പുരുഷാർത്ഥം ചെയ്യുന്നത്. ഈ സമയം വരെയ്ക്കും എന്തെല്ലാം തന്നെ മിഷനറികളാണോ പ്രവർത്തിച്ചിട്ടുള്ളത്  കല്പം മുമ്പും ഇതെല്ലാം തന്നെ പ്രവർത്തിച്ചു. സേവനം നിങ്ങൾ തണുത്ത മട്ടിലാണ് ചെയ്യുന്നത് എന്നു ബാബ പറയുന്നുണ്ടെങ്കിലും  കല്പം മുമ്പ് ചെയ്ത സേവനം തന്നെയാണ് ചെയ്തുകൊണ്ടിരിക്കുന്നത്. എന്നാലും പുരുഷാർത്ഥം ചെയ്തുകൊണ്ടിരിക്കണം. ചെറിയ ചെറിയ ദീപത്തെ കൊടുങ്കാറ്റ് ഇളക്കികൊണ്ടിരിക്കും. എല്ലാവരുടെയും തോണിക്കാരൻ ഒരേയൊരു ബാബയാണ്. ഇങ്ങനെയൊരു ചൊല്ലുമുണ്ട് – എന്റെ തോണിയെ അക്കര കടത്തൂ......... ഡ്രാമയുടെ ഭാവി അങ്ങനെയാണ് ഉണ്ടാക്കപ്പെട്ടിട്ടുള്ളത്. എല്ലാവരും ആ പഴയ ലോകത്തേക്ക് പോയിക്കൊണ്ടിരിക്കുകയാണ്. ഇവിടെ വളരയധികം കുറച്ചുപേർ മാത്രമേയുള്ളൂ. നിങ്ങൾ എത്ര കുറച്ചുപേരാണ്. അവസാനസമയത്ത് ധാരാളം പേർ ഉണ്ടാകുമെങ്കിലും രാത്രിയുടെയും പകലിന്റെയും വ്യത്യാസമുണ്ട്. അവർ എല്ലാവരും രാവണ സമ്പ്രദായത്തിൽ പെട്ടവരാണ്. ബാബ ധാരാളം ലഹരി വർദ്ധിപ്പിക്കുന്നുണ്ട്, പിന്നീട് പുറമെ പോയി കുടുംബത്തെയും പരിവാരത്തെയും കാണുകയാണെങ്കിൽ ലഹരി കുറയുന്നു. പക്ഷേ അങ്ങനെ ഒരിക്കലും സംഭവിക്കരുത്. ആത്മാക്കളോടു പറയുന്നു നിങ്ങൾ ബാബയോട് ആത്മീയ സംഭാഷണം ചെയ്യൂ – ബാബാ, ഞങ്ങൾ താങ്കളുടേതായിരുന്നു, താങ്കൾ ഞങ്ങളെ സ്വർഗ്ഗത്തിലേക്ക് അയച്ചിരുന്നു. 21 ജന്മം രാജ്യം ഭരിച്ചു, പിന്നീട് 63 ജന്മം ദുഃഖം അനുഭവിച്ചു. ഇപ്പോൾ ഞങ്ങൾ അങ്ങയിൽ നിന്നും സമ്പത്ത് എടുക്കുക തന്നെ ചെയ്യും. ബാബാ, അങ്ങ് എത്ര നല്ലതാണ്. ഞങ്ങൾ അങ്ങയെ അരക്കല്പം മറന്നിരുന്നു. ബാബ പറയുന്നു ഇത് അനാദി ഉണ്ടായതും ഉണ്ടാക്കപ്പെട്ടിട്ടുള്ളതുമായ ഡ്രാമയാണ്. ഇതും എന്റെ കർത്തവ്യമാണ്. ഞാൻ കല്പകല്പം വന്ന് നിങ്ങൾ കുട്ടികളെ മായയിൽ നിന്നും മുക്തമാക്കി ബ്രാഹ്മണരാക്കിമാറ്റി സൃഷ്ടിയുടെ ആദി മദ്ധ്യ അന്ത്യത്തിന്റെ രഹസ്യത്തെക്കുറിച്ച് കേൾപ്പിക്കുന്നു. എപ്പോഴാണോ സ്വർഗ്ഗത്തെ ഉണ്ടാക്കേണ്ടത് അപ്പോഴാണ് ഞാൻ വരുന്നതു തന്നെ. നിങ്ങൾ ഇപ്പോൾ ഫരിസ്തയായി മാറുകയാണ്. പവിത്രതയുടെയും സാക്ഷാത്കാരം ചെയ്യിക്കും. നിങ്ങൾക്ക് നഷ്ടോമോഹായായിത്തീരണം. ബാബയോട് അഥവാ ആരെങ്കിലും ചോദിക്കുകയാണ് – ബാബാ, ഞങ്ങൾ സേവനത്തിനു പോകട്ടെ? അപ്പോൾ ബാബ പറയും അഥവാ നിങ്ങൾ നഷ്ടോമോഹായാണെങ്കിൽ അധികാരിയാണ്, എവിടെക്കു വേണമെങ്കിലും പൊയ്ക്കോളൂ. എന്തിനാണ് സംശയിക്കുന്നത്? അധികാരികളാണ്, അന്ധന്മാർക്ക് വഴി കാണിച്ചുകൊടുക്കണം. നഷ്ടോമോഹയായിത്തീരാത്തതുകൊണ്ടാണ് ചോദിക്കുന്നത്. നഷ്ടോമോഹയാണെങ്കിൽ എവിടേക്കാണെങ്കിലും ഓടിക്കോളും, അവർക്ക് നിൽക്കാൻ സാധിക്കില്ല. വളരെ വലിയ ലക്ഷ്യമാണ്. ബാബ സേവാധാരി കുട്ടികളിൽ സമർപ്പണം ചെയ്യും. ആദ്യത്തെ നമ്പറിൽ ഈ ബാബയാണല്ലോ. എല്ലാവരും ത്യാഗം ചെയ്യുന്നുണ്ടെങ്കിലും ഇവരാണ് ആദ്യത്തെ നമ്പർ.

ബാബ പറയുന്നു – ദേഹിഅഭിമാനിയായിത്തീരൂ. അതായത് സ്വയത്തെ അശരീരിയാണെന്നു മനസ്സിലാക്കൂ. പരിധിയില്ലാത്ത അച്ഛൻ നിങ്ങൾക്ക് 21 ജന്മത്തേക്കുള്ള സമ്പത്ത് നൽകുന്നു. ശരി അവർ എങ്ങനെയാണ് വരുന്നത്? ഇങ്ങനെ എഴുതപ്പെട്ടിട്ടുണ്ട് – ബ്രഹ്മാവിലൂടെ രചന രചിക്കുമെന്ന്. അപ്പോൾ തീർച്ച

യായും ബ്രഹ്മാവിൽ തന്നെയാണല്ലോ വരുന്നത്. ബ്രഹ്മാവിനെത്തന്നെയാണ് പ്രാജാപിതാവെന്നു പറയുന്നത്. അപ്പോൾ ആ പരിധിയില്ലാത്ത അച്ഛനിൽ നിന്നുമുള്ള സമ്പത്ത് എടുക്കൂ. ഈ കാര്യങ്ങൾ മനസ്സിലാക്കി കൊടുക്കുന്നതിൽ ലജ്ജിക്കേണ്ടതായ കാര്യമൊന്നുമില്ല. ശരി.

വളരെക്കാലത്തെ വേർപാടിന്നുശേഷം തിരിച്ചു കിട്ടിയ മധുരമധുരമായ ഓമന സന്താനങ്ങൾക്ക് മാതാവും പിതാവുമായ ബാപ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്കാരം.

### ധാരണക്കുള്ള മുഖ്യസാരം –

1. ബ്രഹ്മാബാബയ്ക്കു സമാനം ത്യാഗത്തിന്റെ കാര്യത്തിൽ ആദ്യത്തെ നമ്പറിലേക്ക് പോകണം. രുദ്രന്റെ കഴുത്തിലെ മാലയായിത്തീരുന്നതിനായി ജീവിച്ചിരിക്കെ ബലിയർപ്പണമായിത്തീരണം.

2. സേവാധാരിയായിത്തീരുന്നതിനുവേണ്ടി നഷ്ടോമോഹയാകണം. അന്ധന്മാർക്ക് വഴികാട്ടിയായിത്തീരണം.

## വരദാനം – സൂക്ഷ്മശക്തികളിലൂടെ സ്ഥൂലകർമ്മേന്ദ്രിയങ്ങളെ നിയമത്തിലൂടെ മുന്നോട്ടു കൊണ്ടുപോകുന്ന സ്വരാജ്യഅധികാരിയായി ഭവിയ്ക്കട്ടെ!

ഏറ്റവും ആദ്യം തന്റെ സൂക്ഷ്മശക്തികളുടെ റിസൾട്ടിനെ പരിശോധിക്കൂ, ആരാണോ വിശേഷിച്ചും മനസ്സിന്റെയും ബുദ്ധിയുടേയും സംസ്കാരങ്ങളുടെമേലും നിയന്ത്രണം വെക്കുന്നത്, അവരെ മാത്രമേ സ്വരാജ്യ അധികാരി എന്നു പറയൂ. ഈ സൂക്ഷ്മ ശക്തികൾക്കു മാത്രമേ സ്ഥൂലമായ കർമ്മേന്ദ്രിയങ്ങളെക്കൂടി നിയമത്തിലൂടെ മുന്നോട്ടു കൊണ്ടുപോകാൻ സാധിക്കൂ. ആർക്കാണോ തന്റെ സൂക്ഷ്മ ശക്തികളെ കൈകാര്യം ചെയ്യാൻ സാധിക്കുന്നത്, അവർക്ക് മറ്റുള്ളവരെയും കൈകാര്യം ചെയ്യാൻ സാധിക്കുന്നു. സ്വയത്തിന്റെ മേൽ നിയന്ത്രിക്കാനും ഭരിക്കാനുമുള്ള ശക്തിയുണ്ടെങ്കിൽ മറ്റുള്ളവരെ യഥാർത്ഥരീതിയിൽ കൈകാര്യം ചെയ്യാനുള്ള ശക്തി ലഭിക്കുന്നു.

## സ്ലോഗൻ – ആരുടെ കൂടെയാണോ ആയിരം കൈകളുള്ള ബാബയുള്ളത്, അവർ ഒരിക്കലും നിരാശപ്പെടുകയില്ല.